അകം
എൻ. ബൈജു
49 കവിതകൾ




ഫ്രൈയിംഗ് പാനിനെ വാഴ്ത്തിക്കൊണ്ട്
കടുകുമണികൾ പൊട്ടിയ കാലത്ത് ഈ കവിതകൾ ഉണ്ടായി.
ഇത് വെന്തുലരുന്നവൻ വാഴ്വിനർപ്പിക്കുന്ന വാഴ്ത്ത്.
വറ്റി വരണ്ട കാട്ടാറിലെ ജലാഭിലാഷികളായ കൊമ്പനാനകളായി
ഈ കടുകു മണികളെ വളർത്തി, വറവുകാലത്തിന്റെ ഏറ്റം.
ലോകത്തെ കാണ്മാനില്ലകൾ ഇവ്വിധം തീരാക്കാഴ്ച്ചകളാകുന്ന ഇടം, അകം.
അടുത്തൊരുപുഴയുണ്ടെന്നൊരു പച്ചപ്പ്,
നനവ്, കൃഷിചെയ്തിരിക്കുന്ന ഭാഷ ബൈജുവിന്റെ കവിത.
പാദങ്ങൾക്കു കീഴെ മണ്ണടരുകൾക്കു താഴെ
ജലം യാത്ര ചെയ്യുന്നതിന്റെ മുഴക്കം ഇതിൽ. മുടക്കങ്ങളും.
കാവ്യയവനികയിൽ മറഞ്ഞ സരസ്വതിയുടെ സ്വരം.
കഴുത്തിൽ മുറുകുന്ന കുളിത്തോർത്തിലെ ഈർപ്പത്തിലും അതേ പുഴ.
കാവ്യ മാത്ര പ്രസക്തമായി.

കെ. ജി. ശങ്കരപ്പിള്ള



വിതരണം
കറൻറ് ബുക്സ് തൃശൂർ
കോസ്മോബുക്സ്
തൃശ്ശൂർ • കൊച്ചി • കോഴിക്കോട്

വില 50 രൂപ

എൻ. ബൈജു
അകം

Landeater Design | www.landeater.com

## എൻ. ബൈജു

# അകം

### 49 കവിതകൾ



ഈ കവിതകൾ 1999ലും 2000ലുമായി ആലുവ, പീച്ചി, ചാലക്കുടി എന്നിവിടങ്ങളിൽ താമസിച്ച് എഴുതിയിട്ടുള്ളതാണ്. ഇതിൽ നാലഞ്ചെണ്ണമേ ആനുകാലികങ്ങളിൽ പ്രസിദ്ധീകരിച്ചിട്ടുള്ളൂ. തനിച്ചിരുന്ന് നിശബ്ദമായി വായിക്കാനുള്ള സങ്കല്പത്തിലാണ് ഇവ എഴുതിയിട്ടുള്ളത്. ഇത് എന്റെ ആദ്യത്തെ പുസ്തകമാണ്.

ഇതെഴുതുന്നകാലം പണം, കടം, ആഹാരം, താമസസ്ഥലം, യാത്രച്ചിലവുകൾ എന്നീ രൂപത്തിൽ സഹായിച്ചവർ നിരവധിപേരുണ്ട്. ചിലരുടെയെങ്കിലും പേരുകൾ പറയാതെ വയ്യ: ജി.സതീഷ് കുമാർ, സംഗീത രാജ്, എൻ.അജയകുമാർ, രാമു അരവിന്ദൻ, എസ്.എ.രാജീവൻ, ടി.വി.സജീവ്, കിരൺ പ്രഭാകരൻ, ടി.എസ്.വിനോദ്‌ലാൽ, വി.കെ.ഹരിഹരൻ, ഉമ്മൻ ജോർജ്ജ്, എൻ.വേണുഗോപാലൻ, പി.ഉദയകുമാർ, പി.എം.സതീഷ്, കെ.കെ.മുരളീധരൻ, ജോർജ്ജ് മാത്യൂസ്, എസ്.സതീഷ്‌കുമാർ, ജി.ജ്യോതിലാൽ, ആശ, ടി.എസ്.നിഷ, ജി.എസ്. ഗീതാകുമാരി, ഇ.കെ.പുരുഷോത്തമൻ, രാജീവ്, കെ.കെ.വിജയൻ, കെ.വി.അജയൻ, എം.കെ.കുര്യാക്കോസ്, കെ.ചന്ദ്രശേഖരൻ—എന്നിവരെ സ്നേഹത്തോടെ ഓർക്കുന്നു.

മമതയോടെ ഈ കവിതകൾക്കുതന്ന നിരീക്ഷണക്കുറിപ്പിന്
കെ.ജി.ശങ്കരപ്പിള്ളക്ക് ആദരപൂർവ്വം നന്ദി പറയുന്നു.
ശ്രദ്ധയോടും സ്നേഹത്തോടും ഈ പുസ്തകം ഡിസൈൻ ചെയ്തുതന്ന
രാമു അരവിന്ദനും ഇതിന്റെ പ്രസിദ്ധീകരണം ഏറ്റെടുത്ത
എസ്.എ.രാജീവനും പ്രത്യേകം നന്ദി പറയുന്നു.

ഈ പുസ്തകം എല്ലാ സുഹൃത്തുക്കൾക്കുമായി സമർപ്പിക്കുന്നു.
വിനയപുരസ്സരം,
എൻ ബൈജു

റേഡിയോഡ്രം പ്രസിദ്ധീകരിക്കുന്ന ആദ്യത്തെ പുസ്തകമാണിത്. ഒരർത്ഥത്തിൽ കവിത പ്രസിദ്ധീകരിക്കുക എന്നത് റേഡിയോഡ്രമ്മിന്റെ പ്രവർത്തന പദ്ധതിയുടെ ഭാഗമായിരുന്നില്ല. ഇലക്ട്രോണിക് മ്യൂസിക്-ൽ എന്നതുപോലെ അക്യൂസ്റ്റിക്ക് മ്യൂസിക്കിലും അക്സസബിലിറ്റി വർദ്ധിപ്പിക്കാനും പുതിയ ആസ്വാദന പ്രക്രിയകളിലേക്കു നയിക്കാനും ഇടനല്കുന്ന, മ്യൂസിക്കുമായി ബന്ധപ്പെട്ട, പ്രവർത്തനങ്ങളിലാണ് റേഡിയോഡ്രം ഏർപ്പെട്ടിരിക്കുന്നത്. പിന്നെയിപ്പോൾ, ഇതിങ്ങനെ യാദൃശ്ചികമായി, ഈ കവിതകളുടെ പ്രസിദ്ധീകരണച്ചുമതല ഏറ്റെടുക്കുമ്പോൾ, ബൈജുവുമായുള്ള എന്റെ സൗഹൃദത്തിന് അതിൽ വലിയ പങ്കുണ്ട്. ഈ സൗഹൃദം പല സുഹൃത്തുക്കളും പല തോതിൽ പങ്കിടുന്ന, ജീവിതത്തെയും പ്രവർത്തനങ്ങളെയും കുറിച്ചുള്ള ആശയങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. വിവിധമേഖലകളിലെ പ്രവർത്തനങ്ങൾ വ്യത്യസ്തമായ രീതിശാസ്ത്രത്തിലൂന്നിയതാവാം. എന്നാൽ ഒരേ കാലഘട്ടത്തിൽ ജീവിക്കുന്നതു കൊണ്ടും പ്രത്യേകിച്ചും പുതിയ അന്വേഷണ സാദ്ധ്യതകൾ തേടിയുള്ള പോക്കിന്റെ പലതരം സമാനതകൾ കൊണ്ടും ഈ സൗഹൃദത്തിലെ സ്നേഹത്തിന്റെ അളവ് വളരെ ഏറെയാണ്. അപ്പോൾ, ഈ പ്രസിദ്ധീകരണം ഏറ്റെടുക്കുന്നതിലെ യാദൃശ്ചികത യാദൃശ്ചികമല്ലെന്നു പറയാൻ ഞാനാഗ്രഹിക്കുന്നു.

ഇതിന്റെ വിതരണക്കാരായ കറന്റ് ബുക്സ് തൃശ്ശൂരിനും പ്രസിദ്ധീകരണത്തിന്റെ ഓരോ ഘട്ടങ്ങളിൽ സഹായിച്ച കെ.എച്ച്.ഹുസൈൻ (ഹുസൈനാണ് ഇതച്ചടിക്കുന്ന ലിപിസഞ്ചയം, രചന, തന്നത്), എ.എ.ശേഖരൻ, ടി.ആർ.അനിൽ എന്നിവർക്കും നന്ദി.

രാജീവൻ എസ് എ



ബൈജു നടരാജൻ
baijunatarajan@gmail.com
+91 9895494709

Malayalam
**Akam**
Poems by
**N.Baiju**
First impression: November 2001
Price Rs. 50.00

Design: Landeater Design
Typesetting: Bodhi, Velur
Malayalam font: Rachana
Printed at Ebenezer Printers, Trissur
Publishers: Radiodrum Electroacoustics, Bangalore 560084
Distributors: Current Books Trissur, 680001
CosmoBooks Trissur, Kochi, Kozhikode
email: cosmoboo@md3.vsnl.net.in | Fax: 0487 335642

0712 CBT D 2001-06-1000

## എൻ. ബൈജു

(ബൈജു നടരാജൻ)

# അകം

49
കവിതകൾ

കറന്റ് ബുക്ക്സ് തൃശൂർ
വില 50 രൂപ




൧ / (കാര്യം) 9

൨ / കുയിൽ 10

൩ / ആന 11

൪ / നിശബ്ദം 12

൫ / പ്രതിസന്ധി 13

൬ / കവിളിലൊരു... 14

൭ / ടാക്കീസ് 15

൮ / രൂപകം 16

൯ / ശിശിരം 17

൧൦ / ശബ്ദങ്ങൾ 18

൧൧ / ഗവേഷണം 19

൧൨ / പ്രഭാതം 20

൧൩ / കാഴ്ച 21

൧൪ / വസന്തം 22

൧൫ / പ്രതിനിധി 23

൧൬ / കാണ്മാനില്ല! 24

൧൭ / മീറ്റിംഗ് 26

൧൮ / കോടങ്കി 27

൧൯ / ഒരു വിലാപം 28

൨൦ / അഭിമുഖം 29

൨൧ / കാവ്യകല or... 30

൨൨ / യാത്രക്കാരുടെ ശ്രദ്ധയ്ക്ക്! 31

൨൩ / പുരുഷ വീക്ഷണം 32

൨൪ / എവിടെയിരുന്നാണ്... 33

൨൫ / രാത്രി 34

൨൬ / അഷ്ടകം 36

൨൭ / സഭാപതിക്ക് 37

൨൮ / വൃശ്ച്യം-ധനു 39

൨൯ / മീനം-മേടം 40

൩൦ / വർഷം 42

൩൧ / നാൾതോറും 44

൩൨ / 5.45 പി.എം. 45

൩൩ / ടാബ്ലോ 46

൩൪ / കറുത്ത നളൻ 47

൩൫ / ഞ്യാവുഞ്ഞ്യാവൂ 48

൩൬ / താപം 49

൩൭ / സ്റ്റോപ് ഓവെർ 50

൩൮ / ഓർമ്മകൾ 51

൩൯ / അന്ത്യശാസനം 52

൪൦ / ചന്തം 53

൪൧ / മാനമേ (ഗഗനമേ, വ്യോമമേ, ആകാശമേ) 54

൪൨ / നിലാവേ 55

൪൩ / നൊസ്റ്റാൾജിയ 56

൪൪ / സി.ഐ.ഡി. നസീറിന് 57

൪൫ / ജാഗ്രതൈ! 58

൪൬ / തർജ്ജമ ചെയ്യുക (10 മാർക്ക്) 59

൪൭ / ഈറൻ 60

൪൮ / കാണി നേരം നടന്നത് 61

൪൯ / റിപ്പോർട്ട് 62


# അകം



൨ | (കാര്യം)

സുന്ദരമീ സന്ധ്യയിൽ
വെട്ടുപ്പായ അട്ടുക്കളയിൽ
തൊലി പൊളിച്ചു ചെന്നപ്പോൾ
കണ്ണു നിറയിച്ചു
ഒരുള്ളിയും ഞാനും തമ്മിൽ

കൂടു തീർത്തു് അടയിരിക്കും
ഏകാഗ്രത കൊട്ടത്തില്ല.
പാട്ടു പാടാനാണ യോഗം





ഭ്രാന്തെടുത്തപ്പോൾ സ്വന്തം
ബലമറിഞ്ഞു, പാപ്പാനെയും മറ്റും
കൊന്നു, ഉത്സവം മുടക്കി; ശാന്തനായി.

## ൮ | നിശബ്ദം

പറഞ്ഞു പഠിച്ചതു
പറയുന്നതെല്ലാം നിർത്തി
തിരിഞ്ഞിരിക്കുന്നു തത്ത.



## ൯ | പ്രതിസന്ധി

മല്പിടിക്കാനൊരാൾ വേണം;
ബലിഷ്ഠൻ—എന്നുചിന്തിച്ചൊരുകാലം.
ഇപ്പോൾ കണക്കും വ്യാകരണവും പഥ്യം.

കവിളിലൊരുഞൊടി
വിരൽ തൊട്ടു നിന്നതും
തീവണ്ടി നീങ്ങിപ്പോയി.

മെത്തയിൽ,
നീ വിരിച്ചിട്ടു പോയ മണം
ഒരിഴ നീളൻ മുടി.

നിന്റെ യാത്രയും ഒരു നുണ
എന്റെയീ വാക്കുകളും





ഒരേ സിനിമ.
ഞാൻ ഉർവ്വശി സർക്കിളിൽ
നിങ്ങൾ രംഭ, മേനക.
5 ഉം 7 ഉം രൂപയുടെ
മാറ്റം.

എത്ര ഉയരത്തിലാണ് ഞാൻ
(വിയേണമോ കുളിരെഴും പടി...)?

ഞാൻ കണ്ട സിനിമയുടെ
മൂന്നുകൊമ്പിലും നിങ്ങൾ
കോർത്തുടക്കി ചാവുമ്പോൾ
എന്തു സുഖം.

## ൮ | രൂപകം

അറിയാതെ ചോർന്ന
കടുകുമണി
മുളച്ചതും വളർന്നതും
വളമില്ലാത്ത വളപ്പിൽ
മഞ്ഞയായ് പൂത്തുനിൽക്കാൻ
കറിയിലൊരു വറവാകാൻ
ആഗ്രഹിച്ചിട്ടുണ്ടാകണം
ഇലയും നിലയും കെട്ട
നീയും.



## ൯ | ശിശിരം

നീ ഉമിനീരിന്റെ തെളി തന്നു
ചെവികളിൽ മെല്ലെ കടിച്ചു

തണുപ്പുകാലത്തേക്കു വേണ്ട-
പുതപ്പു വാങ്ങാൻ മറന്നു ഞാൻ.

വാർദ്ധക്യത്തെ, പ്രേമത്തെയും
അവിശ്വസിച്ചിട്ടും കാര്യമില്ല.

ഒക്കെയും
ഇക്കാലത്തെ കവിതകൾക്കൊപ്പം.
ആരും വായിക്കുന്നില്ല,
ഒരുവരാലും നശിപ്പിക്കപ്പെടുന്നുമില്ല.

എന്റെ അയൽ
പാത്രങ്ങളുടെ നിബിഡ
ശബ്ദം. അല്ലെങ്കിൽ
വിരലനുസരിക്കും
റിമോട്ട്
50 ലേറെ ചാനലുകൾ





കാള വാൽ പൊക്കുമ്പൊഴേ
അറിയാം.
പശുവിന്നങ്ങനല്ലഹോ!

അതത്രയ്ക്കറിഞ്ഞില്ല,
കാലമേറെ കഴിഞ്ഞുപോയ്;—

തൊഴുത്തിൽപെട്ടു ഹന്ത!

## ൧൨ | പ്രഭാതം

വേണോ വേണ്ടേ എന്നോർത്തു
കിടക്കും ചില നിമിഷങ്ങൾ.

ക്ലോക്കു പിന്നോട്ടാക്കും
ശ്വാസവേഗങ്ങൾ മാറും

മൂടിപ്പുതച്ചു കാതോർക്കുമ്പോൾ
കടലേ നിലക്കാത്തു.



## ൧൩ | കാഴ്ച

മുലകളെ ആട്ടി തെളിച്ചു കൊണ്ടേതോ
നിതംബമെൻ മുന്നിൽ നടന്നു നീങ്ങുന്നു.

നിമിഷ നേരത്തെ പരിചയം നിന്റെ
ഇമയനങ്ങുമ്പോൾ നിറന്ന പീലികൾ!

൫൪ | വസന്തം

ഉറങ്ങും മുൻപു പല്ലുകൾ
ബ്രഷു ചെയ്യുന്നൊരേകാകി
തുപ്പുന്ന പതയിൽ വന്നു
നിന്നെന്നും മുല്ല വല്ലികൾ



൫൬ | പ്രതിനിധി

പലകാര്യങ്ങൾ, ഉത്സവത്തിനു
പോകാൻ പറ്റാത്തത്രേ; ആനയിടഞ്ഞ
വാർത്തയേമതിയുത്സാഹമായെത്രേ!

ആ ഭാഷ ശരിക്കു തിരിയാത്ത
ഇവിടത്തെ ഓരോരുത്തരെയും
എനിക്കു പരിചയം.

അതിലെ—താങ്ങ്സ്, യാ, ഐ വിൽ,
ഓാകെ, സീ ...... യൂ, പ്ലീസ്, ഒഫ്കോഴ്സ്,
ബായ് / ബൈ, ഫെന്റാസ്റ്റിക്—എല്ലാറ്റിനും
"എസ്സ്" എന്ന വാക്കവർക്ക്

കുണുങ്ങി നിവർന്ന്, നേരേയാഞ്ഞ്
അവരോടൊരാൾ, ആ ഭാഷ തിരിഞ്ഞവൾ
ചോദ്യം ചെയ്തവിധം കാൺക:

"എന്തിനാ എന്നോടു നീ എറണാകുളമിൽ
വരാത്തേ?/ ഐ വണ്ടർ വെതർ ബൈ
എനി ചാൻസ് യു വുഡ് കെയർ ടു ............ ?

മറുപടികളിൽ അവരോരുത്തരും എത്ര
കൃത്യം കൃത്യം! എന്തു ശ്രദ്ധാസാമർത്ഥ്യം; കാൺക:

എസ്സ്, ബായ്ഗ് ഞാനെടുത്തോളാം."

ആ മൊഴിയിൽ നിന്ന്
ഒരുമ്മ സ്വാംശീകരിപ്പവർ
ഉത്തരത്തിരിക്കുവോർ
കൃതാർത്ഥർ!

→



ആ ഭാഷ ശരിക്കു തിരിയാത്ത
ഓരോരുത്തരിലും
നീയുമുണ്ടാവും
(എനിക്കു പരിചയം)

ഒളിവിലെങ്ങിരിക്കുന്നു?

## ൧൭ | മീറ്റിംഗ്

ആരും കാണാതെ
മീശ വരച്ച പരുങ്ങും
കൗമാരം പോലെയും
കൗമാരം ഒരു കൗപീനം
എൻറും തമിഴ് പടം പോലെയും
ഒരു പുരുഷനിരുന്നീടിനാൻ.

വർക്കീസ് വർക്ക്ഷോപ്പ്
വേരിയസ് ഓപ്ഷൻസ്
ആണ്ട് ഡീട്ടയിൽസ്
ദേ മൈറ്റ്... ... ...
വിച്ച് ഐ ടോൾഡ് യു
ഐ സ്കോൾഡ് യു
നെസ്സ്ലെ ഇന്ത്യാ ലിമിറ്റഡ്,-
ഇന്ത്യായീസേപ്രൈവറ്റ്ലിമിറ്റഡ്കംപനി
ടൈംസ് ഓഫ് ഇന്ത്യാ

അവൾ ചോദിച്ചു:
എന്നിനി കാണുന്നു ഞാനെൻ പ്രിയതമ!
ഡു ദേ ഹാവ് എനി?
എല്ലാവരും കാവ്യയവനികയ്ക്കുള്ളിൽ മറഞ്ഞു!



## ൧൮ | കോടങ്കി

ദീർഘായുസ്സു തരുന്ന
ഒരു രേഖ
കണ്ടോ, ഉള്ളം കയ്യിൽ!

മുഖം കഴുകാൻ ഒരു കുടന്ന
നീരെടുക്കുമ്പൊഴും
ഉണ്ടിട്ടു കൈ നോക്കുമ്പൊഴും
അതിങ്ങോട്ടു കാണാറുണ്ട്

തെളിഞ്ഞ ഈ വര
ഇനിയുമിനിയും ഇതേ.

നിറഞ്ഞ പാത്രത്തിന്റെ തുളുമ്പാ
മൗനം കൈവെള്ളയിൽ
ഒരു നെല്ലിക്ക നാവിലലിയുന്ന
രസത്തിന്റെ കുടമാറ്റം.

പൂത്തു നിൽക്കുന്നു പുന്നകൾ മാവുകൾ!

## ൧൯ | ഒരു വിലാപം

വസന്ത കാലം വരുവോളം
മിണ്ടാതിരുന്നു കുയിൽ.
കാക്ക; കാ-ക, കാ-ക എന്നും.

വസന്തം പൂത്തുലഞ്ഞപ്പോൾ
കേൾക്കാനാളില്ല ന്യായമാ?



## ൨൦ | അഭിമുഖം

ഞാൻ വന്നുനിന്നത്
നീ കണ്ടില്ല.
കാണാഞ്ഞതോ കാണാത്തതോ?
നിന്റെ നരച്ച മുടികളിൽ
ഞാനുറപ്പിച്ച നിറുത്തിയ
കാഴ്ച, നിന്റെ കണ്ണിലേയ്ക്കാണ്
വാസ്തവത്തിൽ നോക്കിയതെല്ലാം.

പണ്ടായിരുന്നെങ്കിൽ
മണ്ടിപ്പെണ്ണേ എന്നു ഞാൻ
നസീറായേനേ.

പോട്ടതൊക്കെ; മറ്റൊരു ഭാഗ്യം
ഇതാ വന്നു നിൽക്കുന്നു
പോട്ടേ ഞാൻ.

ചെത്തണം കുടിക്കണം വിഷക്കള്ളു
തടയണം—എന്നാശയം.

അഗ്രേപശ്യാമി തെങ്ങിൻ നിബിഡതരം
പട്ടമേലേറിയപ്പോൾ/പീയൂഷം തന്നെ
നീയും—എന്നു തുടങ്ങിയതുമതേ.

ആൾക്കാരിപ്പോൾ ഉണ്ണ്യേ-
ട്ടന്റെ കഥകളും വാജ്പേയിയുടെ
കവിതകളുമൊക്കയേ വായിക്കാറുള്ളത്രെ.





മണി 3.30 വണ്ടി 4ന്

നിറഞ്ഞ വെള്ളമെല്ലാം
ഞൊടിയിടയിൽ താണു പോയ
കിണറു പോലെ നിന്നു ഞാൻ.

മുറി പൂട്ടി ബാഗെടുത്തയെന്നെ-
യെടുത്തോടിയ ഓട്ടോയിൽ
ഉച്ച തിരിഞ്ഞ വെളിച്ചത്തിന്റെ
ചേരുവകൾ വന്നുമ്മവച്ചും
കാറ്റോരോന്നു സാമാധാനിപ്പിച്ചും.

നല്ലൊരു പ്ലാറ്റ്ഫോം.
ഒരു ചായ കുടിക്കുന്നു ഒന്നു പുകക്കുന്നു
ടിക്കറ്റൊന്നൂടെ നോക്കുന്നു
മറന്നിട്ടില്ല ഒന്നും മറന്നില്ലെ-
ന്നോർത്തു ഞാൻ.

നാലു മണി വിട്ടു വരുന്ന
പെൺ ടീച്ചറന്മാരെ കണ്ടു
നാലുമണി വെളിച്ചത്തിൽ

വൃത്തിയുള്ള പല്ലുകളിൽ
അക്ഷരങ്ങളുടെ ഒളി.

കൃത്യം നാലുമണി കഴിഞ്ഞപ്പോൾ,
ഇന്ന്, വഴിവക്കിൽ





എവിടെയിരുന്നാണ് നീ തടയുന്നത്!

വഴികളുടെ അരുകും തിരുവും
വണ്ടികളുടെ നെറികേടും
ഐസ്ക്രീമുകളുടെ
വെണ്ണ-സ്റ്റോബറി-ചോക്ലേറ്റ്
രുചികളും ചേർന്ന പട്ടു/കസവു
സാരികളുടെ കമനീയ ശേഖരങ്ങൾ
ചുരിദാറുകളുടെ ജീൻസുകളുടെ
മായാലോകങ്ങളൊക്കെ

കാറ്റിൽ നിന്നു വേർതിരി-
ക്കാനാവാത്ത ഗന്ധം പോലെ
ചുഴലാതെയിങ്ങനെ;
തടയാതെ.

## ൨൫ | രാത്രി

തുറന്നു വാതൽ മലർക്കെ-
രാത്രിയിൽ, പുറത്തിറങ്ങുന്നു,
നടക്കുന്നു; പാതി ഉറങ്ങിയും.

പഴയ കവികൾ നിശയെന്നു വിളി-
ച്ചെത്രയെഴുതി
?.

"രാത്രി"—എനിക്കിഷ്ടം ആ വാക്ക്.

എന്തൊരോർക്കസ്ട്ര ഈ
ഹൈവേ
മുന്തി നിൽക്കുന്നു ലൈലന്റ് ലോറി-
യുടെ ഒച്ച
ഹെഡ് ലൈറ്റുകൾക്കുനേരെ
ഞാനിമ ഡിം ചെയ്യുന്നു
നടന്നു  നടന്നു  നടന്ന്.

കന്നി ഇതു മാസം നിലാവാണ് മേലേ
എന്തൊരു കാഴ്ച—കന്നിച്ചന്ദ്രൻ!
കവിയായിരുന്നെങ്കിൽ വർണ്ണിച്ചേനേ—
ശ്രാവണ പൗർണ്ണമി, വൃശ്ചികപ്പൂനിലാവ്,
ധനുമാസ ചന്ദ്രിക, മകരജ്യോത്സ്ന—അതേ മാ-
തിരിയൊക്കെ (💣庚.☠🕶|⚡)

ഓരം ചേർന്നുള്ള വീടുകളിൽ
സുതാര്യമല്ലാത്ത ഗ്ലാസ് ജനാലകൾ
രൂപങ്ങളൊളിച്ചുവച്ച്, വെളിച്ചത്തെ
വെളിപ്പെടുത്തുന്നു.





ഇനിയും ഉണർന്നിരിക്കുന്നവർ,
ഇനിയുമുണ്ടാവണം.

പൊരിച്ച കോഴിയും ചപ്പാത്തിയും
എഴുതി വച്ച കടയിൽ
മധുരംനിറച്ച ചായക്കും ചുണ്ടിനുമിടയിൽ
മധുരക്കുപോകുന്നവരുടെ ഭാഷ.

മഞ്ഞ നിറമുള്ള ബോർഡിലെ
ചുവന്ന ലിപി ഫോൺ ബൂത്തിൽ
ചില്ലുകൂടുകൾക്കകത്തുനിന്നും ആളുകൾ
ആംഗ്യം കാണിച്ചു പറയുന്നോരോന്നേ;—
വിദേശങ്ങളിലേക്ക്, വിദൂരങ്ങളിലേക്ക്

ഒരു കൊച്ചു കാറ്റ് വീശിക്കൊണ്ടിരിക്കുന്നു.
അടുത്ത ഫാക്ടറിയുടെ സുഖമല്ലാത്ത-
മണം, അതിന്റെ കൈകളിൽ.
ഞാനാ കൈകളിൽ ചുംബിച്ചു
നടക്കുന്നു—പ്രേമപൂർവ്വം.

എതിരേ ചില ഡ്രൈവർമാർ
ചെവിതുളക്കുന്ന ഹോണടിക്കുന്നു

എടുത്തു ചാടുമെന്നവർ കരുതുന്നോ?

സ്ലോ സ്പീഡിൽ ഈ ഇറക്കമിറങ്ങുമ്പോൾ,
വണ്ടികളൊഴിഞ്ഞ ഇടനേരത്ത്,
മരങ്ങൾ തീർത്ത ഇരുട്ടിൽ,
ഇപ്പോൾ,
ചെവിതുളക്കുന്ന ഹോണുകളെ,
ടെലിഫോൺ ബൂത്തിലെ ആംഗ്യങ്ങളെ,
മധുരക്കുപോകുന്നവരെ,
ഞാൻ സ്മരിക്കുന്നു: നന്ദി!

ചിതറാൻ, താഴെ വീഴാൻ, കൂടി
ച്ചേർന്നു പുഴയായൊഴുകുവാൻ ചുഴി
ഞ്ഞു നരയുവാൻ മതിയായവനൊ
രു കടലീന്നുണ്ടായവൻ, കറമ്പൻ, ഇര
മ്പുവോൻ, ഇടിയും നീരുമുള്ളോൻ
വരും വരും വരുമേ നീയാട്ടുമയിലേ!
മയിലേറി വാ ഷൺമുഖനേ! സേനാ-
പതേ!





നീ തില്ലൈ സഭാപതി;... കൃപാനിധേ!

സഞ്ചാരമുഖരമിന്നെന്തേ, വഴിയൊക്കെ,
ഇന്ദീവരാക്ഷികൾ, കാളകഴുത്തന്മാരും?

ബൈക്കുകൾ ഒച്ച നിർത്തി പാർക്കിങ്ങിൽ,
ദിക്കുകളിൽ വെളിച്ചത്തിന്റെ അർദ്ധചന്ദ്രം വരച്ച്,
വളവുതാണ്ടി, ഒരു കാറും വരുന്നുണ്ട്.
കൂവളത്തിലകളിൽ കാറ്റു വന്നിരിക്കുന്നു.
തകില്, നാദസ്വരം, അകില്, കർപ്പൂരവും.
ഇന്നു നിനക്കെന്തോ വിശേഷപ്പെട്ട
ദിവസമായിരിക്കും.

ഞാനിതാ വെണ്ണീറായി ഇവിടിരിക്കുന്നു.

ഈ ചാരമത്രയും നിനക്കെന്റെ ഓഫർ.
അടേ,—

അണിഞ്ഞാനന്ദനടമാട്ടുവതില്ലേ;
ക ന ക സ ഭ യിൽ.

ഇലകളുതിരുന്നതു നോക്കി
യിരുന്ന സന്ധ്യയ്ക്കു മഞ്ഞു
വന്നകത്തേ മുറിയിലേക്കു നടത്തി.

അവിടെ പുസ്തകങ്ങൾ ടേപ്‌റെ
ക്കോഡർ തുണി മുഷിഞ്ഞതു്
അലക്കിയതു് കടലാസ് വെള്ളയും
എഴുതിയതും നാളേക്കുള്ള അരി
മുട്ട പിന്നെ മണ്ണെണ്ണ ടോർച്ച്
മെഴുകുതിരി കട്ടിലിൽ വിരി
തലയിണ ഭിത്തിയിൽ കലണ്ടർ
ജനല്പടിയിൽ തീപ്പെട്ടി

ഒരുടുപ്പുകൂടിയെടുത്തിട്ടു് വരാന്തയിൽ
വന്നു മഞ്ഞുതിരുന്നതു നോക്കിയി
രിക്കുമ്പോൾ നിലാവു നിന്നു പരക്കുന്നു
നീലയിലിട്ട കസവു പോലെ; മാമ്പൂവിന്റെ
മണത്തൊടും.

മദ്ധ്യാഹ്ന സൂര്യൻ
പ്രചണ്ഡനായി നിന്നിരുന്നു.

ഫ്രൈയിംഗ് പാനിനെ വാഴ്ത്തിക്കൊണ്ട്
കടുകു മണികൾ പൊട്ടിയപ്പോൾ
വെണ്ടക്ക കൊത്തുകൾ ഞാനതിലേക്കിട്ടു.

മുറിച്ച തക്കാളിക്കഷണങ്ങൾ
ചിലതു മേൽച്ചുണ്ടു പോലെ
ചിലതു കീഴ്ച്ചുണ്ടു പോലെ
വായിലുമിനീരുറന്നു നില്ക്കെ
മോരിലതൊരു പച്ചടിയാക്കി.

വച്ചപാത്രത്തിൽ തന്നെ
വരാന്തയിലെ മേശമേൽ
ഉച്ചയുണ്ടു ഞാൻ, പാടി
കുയിലൊത്തൊരു ഗാനം
ടേപ്പും.

ഓലകളിളകുന്ന കാറ്റിൽ
പഴയ കാവ്യങ്ങളിൽ നിന്നൊരു
ദൃശ്യം തോന്നി—
വറ്റി വരണ്ടു കിടക്കുന്ന
കാട്ടാറുകളിലൂടെ
ജലാഭിലാഷികളായി ചെല്ലുന്ന
കൊമ്പനാനകളതിൽ.

എന്റെ കണ്ണിലൊരമ്പിരിക്കുന്നു.





തിരിച്ചെടുക്കാനാവാത്ത
അത്
ആർക്കു നേരെയാണയക്കുക!

പടിഞ്ഞാറൂടെ പോകുന്ന റെയിൽ പാളത്തിൽ
തലവെച്ചു കിടപ്പുണ്ടു സൂര്യൻ,

അത്യാസന്നൻ.

എല്ലാറ്റിനും പകരം വയ്ക്കുന്നു
നിന്നെ ഞാൻ

വെളിച്ചം അണഞ്ഞിട്ടും
ഇതെന്തേ നിഴലുകൾ

ചങ്കു പൊട്ടിയ ഒരാളോടും ചോദിച്ചു:
എന്തു പറ്റി?

ഓ, ഒന്നുമില്ല എന്നയാൾ

ഒപ്പമുള്ള ആ പുഞ്ചിരിയാണസഹ്യം

ഉണ്ടില്ലായിരുന്നെങ്കിലുണ്ട്
ഉറങ്ങിയില്ലായിരുന്നെങ്കിലും
കണ്ടില്ലല്ലോ വന്നില്ലല്ലോ എന്നു കേൾക്കാമോ,
കഷ്ടം!

നിലകളെടുത്ത് ചില്ലകൾ നീട്ടിയ
പാലമരം കണ്ടോ
വെൺപൂക്കളിൽ എതിർനിറം കൊണ്ട
കാറുകേറുന്ന മേല്ക്കുമേൽ

വിരഹി ജനങ്ങളുടെ ദുരന്തങ്ങളിൽ,

എല്ലാറ്റിനും പകരം വയ്ക്കുന്നു
നിന്നെ ഞാൻ.

## ൩൭ | നാൾതോറും

പുറത്തിരുന്നു വരാന്തയിൽ
പുറത്തിരുന്ന കസേര അക
ത്തെടുത്തിട്ടു കേറി അക
ത്തിരുന്നു കുറനേരം കി
ടന്നു കട്ടിലിൽ

തലയിണ ചരിച്ചുയർത്തി വച്ചു
പുസ്തകമെടുത്തു മലർത്തി
മിഴിച്ചു.

കമഴ്ത്തി മാറിൽ വച്ചു
തലയ്ക്കു പിന്നിൽ കൈ കെട്ടി വച്ചു
കയ്യഴിച്ചു മൂക്കു ചൊറിഞ്ഞു
പുസ്തകമെടുത്തു മടക്കി
തിരിച്ച് അരികിൽ വച്ചു

അകിൽ ചെങ്കുങ്കുമച്ചാറും
ധരിച്ചു തോഴിമാരുമായ്
യദൃച്ഛയാ ദമയന്തി
കളിച്ചു തത്ര വന്നെത്തി.



## ൩൮ | 5.45 പി.എം.

പൊന്മാൻ നീല സാരി
നീരജ എന്നു പേർ
എന്നും ആറേഴു മണിവരെ
കിട .. കിട .. എന്നു ടൈപ്പ്റൈറ്റിംഗ്

ഞാനാ ഓഫീസിൽ ചെന്നതേ
അടുക്കി വച്ച ഇതളുകളിൽ
സൂചി പായാൻ വേണ്ടനേരം
നിശ്ചലം ടൈപ്പ്റൈറ്റർ.
വീണ്ടും കിട .. കിട ..
നൂറു ഫയലുകളുടെ തരികിട.

അളന്നു വച്ച അരിയും
പയറും ഇരിക്കുന്നു
തക്കാളിയും ഉള്ളിയും
ഇരിക്കുന്നു
മുട്ടയും ഇരിക്കുന്നു
കണ്ടാൽ മുനിമാരെപ്പോലിരിയ്ക്കുന്നു
ജനല്ല് തുറന്നിരുന്ന
അയലത്തെ അടുക്കളയിൽ





അമ്പലപ്പറമ്പിലെ
ആരാമത്തിലെ
ചെമ്പരത്തിപ്പൂവേ,

എന്നെനിക്കുണ്ടാവും യോഗം
ഖിന്നയാ തയാ

നാട്ടുകടത്തിയിട്ടും പൂച്ചയെപ്പോലെ
അതുവീണ്ടും
നിദ്രയസ്തമിച്ച തടാകത്തിൽ
നിത്യവുമുദിക്കുന്നതെന്താണ്





ഉരുകിയൊലിച്ചൊഴുകിപ്പ-
ടർന്ന മെഴുതിരി മേശപ്പുറം.
അണയുന്ന വെണ്ണിലാവും

ഞാനന്ന് നെയ്യിൽ പൊരിച്ച
ബസുമതിച്ചോറും കോഴിക്കറിയും
വേണ്ടുവോളം കൊടുത്തല്ലോ എന്നു
പിന്തിരിഞ്ഞു വിചാരിക്കുന്നിടത്തുനിന്ന്
ഒരിക്കലും ഉണ്ണരുത്.

അവിടെ നല്ല ചെയേഴ്സ് ഉണ്ടാവാം
അഞ്ചിതമായ കപ്പുകൾ ഊശനില
മൗത്ത്‌വാഷ് ഒക്കെ ഉണ്ടാവാം
ഒരു ചായപോലും കുടിക്കരുത്.

ഇനി കവിതകളും എഴുതരുത്.





പുറത്തിരിക്കും ചിലർ
കാലിൽ ചാരി ഉറങ്ങും
പാപ്പാൻ ദൂരെ പോകു-
മ്പോൾ ചാരും വടി

അതിനും താങ്ങാവണം
തിടമ്പും താങ്ങണം

നിന്നാലുമതേ ചരി-
ഞ്ഞാലുമതതേയതേ.

മഴ പൊഴിയുന്നതിലൊരന്തസ്സുണ്ട്
മരം പെയ്യുന്നതിലുമതുണ്ട്

കണ്ണു ചിമ്മുന്ന മിന്നലുകൾ
ചിലന്തി വലകളിൽ തങ്ങിനില്ക്കുന്ന
ജലകണങ്ങളെ ഒരു ഞൊടി മുത്തുകളാക്കും

വിരോധം തോന്നുമാറോരോന്നു പറഞ്ഞതും
വിപരീതമായോരോന്നോർത്തിരുന്നതും
തുലാമാസത്തിലെ ഈ മഴക്കു മാത്രം അറിയാം

തോരാതെ നില്ലിങ്ങനെ; കൺകുളിരെക്കൺകുളിരേ.





തന്റേതല്ലാത്ത കാരണാൽ
തന്നെയോർത്തേയിരുന്നെടോ

നീലാകാശത്തു് മാൻ ഒപ്പം
മഴവും വന്നു കൊള്ളുവാൻ.

ആദ്യത്തെ ചേരരാജാവാത്
പെൺകുട്ടി കത്തയച്ചു

രാജ രാജ ചോളൻ
ആൺകുട്ടി മറുപടിയയച്ചു

വീക്ഷണത്തിന്റെ വ്യത്യാസം ഈ
ക്ഷണത്തിന്റെ മാത്രമല്ല—റസ്റ്ററണ്ടിൽ
യുവാവ് പറഞ്ഞു

എൻവയോൺമെന്റൽ സംബവത്തിൽ
ഇത് ശരിക്കും കാണാം. പിന്നെ
ഇറാനിയൻ ഫിലിംസിന്റെ കാസറ്റ്
തരാമെന്നു പറഞ്ഞിട്ട് എത്ര നാളായി?
ബൈ പറയുമ്പോൾ യുവതി പരിഭവിക്കുകയും ചെയ്തു

നാടു ചുറ്റി വന്നപ്പോൾ
ബ്ലാക്ക്മെറ്റലിന്റെ ഒരു
മുടിപ്പിന്ന് (വില 2 രൂ.)
അയാളാദ്യമായി അവൾക്കു കൊടുത്തു
അവളൊരു ഉമ്മയും കൊടുത്തു

അതിൽപ്പിന്നെ വരാന്തയിൽ
പ്രഭാതപത്രം വന്നു വീഴുന്ന
ഒച്ചകേൾക്കുവോളം ഒരു വീട്ടിൽ, നിത്യം
അവരൊരുമിച്ചു രമിച്ചു,
അനവധിയനവധിനാൾ.





പാട്ടും കൂത്തും വാക്കും
വളരെ ഇഷ്ടപ്പെടുന്ന
ഒരാളാണ് കുഞ്ഞിലേ മുതൽ

ഇരിക്കാനൊരു മുറി
അനുദിനം ഇല്ലാതായിക്കൊണ്ടിരിക്കുന്നു

ഉറ്റുനോക്കുമ്പോൾ
എന്തു ഭംഗിയാണീ കടലിനും,
ആകാശത്തും

ദയവായി ഒരു മറുപടി തരണം.

ഓടിക്കുന്ന ആളിനോടൊട്ടി
പ്രേമിക്കുന്നയാളിരുന്നു പോകുന്ന
മോട്ടോർ സൈക്കിളുകൾ
നിറഞ്ഞ വഴികളിൽ

പച്ചയും ചുവപ്പും കത്തിച്ച്
ബ്രേക്കുകൾ അയക്കുകയും മുറുക്കുകയും
ചെയ്യുന്ന ട്രാഫിക്‌ലൈറ്റുകളുണ്ട്

അവിടെയെങ്ങും ആവശ്യമില്ലാതെ
അധികനേരം തങ്ങരുത്
അധികാരികൾ പിടിച്ചുകൊണ്ടുപോയേക്കാം
സൂക്ഷിക്കണം.





1.50 ലാഭമെടുത്ത് തട്ടുകടക്കാരൻ
ഒരു ഡബ്ബിൾ ഓംലറ്റ് തരും
ഒരു ചായക്ക് അയാൾക്കുണ്ട്
50 പൈസ.

ഈയിടെ നിത്യം ഇതു രണ്ടും
കഴിക്കും.

ആ നേരത്ത് കന്നിയിൽ
ശുക്രനസ്തമിക്കാനും മേടത്തിൽ
ബുധൻ ഉദിച്ചും നിൽക്കും
പേരറിയില്ലെങ്കിലും ചിരപരിചിതരായ
അനേകം നക്ഷത്രങ്ങൾ അവിടെ
ഒത്തുകൂടിയിട്ടുണ്ടാകും

ഒട്ടുനേരം അവിടെയിരുന്ന്
തിരിച്ചു നടക്കുമ്പോൾ ഇത്രമതി
ഇതുമതിയെന്നു തൃപ്തി വന്നു
നിറയും

അകലെയിരുന്ന് എന്റെ അച്ഛനമ്മമാർ
ഇതു വായിച്ചാൽ കാരണമില്ലാതെ അവർക്ക്
സങ്കടം വന്നേക്കാം

പക്ഷെ, ഞാനവരെയും എന്റെ ബന്ധുജനങ്ങളെയും
സ്നേഹിക്കുന്നു, ബഹുമാനിക്കുന്നു.

ചില ദിവസങ്ങളിൽ
എനിക്കീ സൂര്യനും ചന്ദ്രനും
നക്ഷത്രങ്ങളും കാറ്റുമൊക്കെ
ശരിക്കും ഉള്ളതാണെന്ന തോന്നും

അങ്ങനെയൊരു ദിവസം,
കുളികഴിഞ്ഞപ്പഴാണോ എപ്പഴോ
നനഞ്ഞ തോർത്തിന്റെ കര-
വലയമെൻ കഴുത്തിനു ചുറ്റും.





വേനല്ക്കാലത്തൊരു ദിനം
സന്ധ്യ മയങ്ങുന്ന നേരത്ത്

ഒരു മാത്ര കാണായി

അപ്പോൾ പടിഞ്ഞാറു നിന്നും
വീശിയടിക്കുന്ന ഒരിടത്തരം
കാറ്റുണ്ടായിരുന്നു

നിറയെ ചാനലുകൾ വഹിച്ചു
കൊണ്ടു പോകുന്ന ടി.വി.
കേബിളിന്റെ ഒരു ജംഗ്ഷന്
അവരുടെ വീട്ടു മുന്നിൽ
ചോർച്ചയുമുണ്ടായിരുന്നു.

മതിയാ
ആ
മതിയാ
ഓ
...
...
ഹ
...
ഓ
ങാ
...
സൗണ്ടില്ല
?
അതു വേണ്ട, സൗണ്ട് വേണ്ട
...
...
എല്ലാം പോയി

നിശ്ശബ്ദം

എന്നിങ്ങനെ ആന്റിന തിരിച്ചു
കൊണ്ടിരിക്കുന്ന അച്ഛനെയും
ടി.വി.ക്കു മുന്നിൽ നിന്നിരുന്ന
അമ്മയെയും അവർക്കിടയിൽ
മുറ്റത്തുനിന്ന് സന്ദേശങ്ങൾ
കൈമാറുന്ന അവരുടെ മകളെയും

അ ആ

അം അഃ

ഔ ഊ ...

ശബ്ദം പോയി

ഇപ്പഴോ?
എ ഏ
ഇല്ല
ഓ?
ഇല്ല
?
ഇല്ല
ഇല്ല
ഇല്ല
...
...
...

ഒന്നു നോക്കടി
ഇല്ല
ഐ, ആ
വരൺണ്ട്
ആ

അലകളൊഴിഞ്ഞ മേല്പരപ്പിൽ
ഒഴുകി നടന്നു തീർന്നു മഞ്ഞുകട്ട.